

കെ. രാജേശ്വരി

# ഞാനൊരു ബാലനശക്തനെന്നാകിലും, മാനിയാമെന്നുടെ താതനെയോർക്ക നീ

കെ. മുരളീധരൻ ഇനി എന്തുചെയ്യും? ഐക്യജനാധിപത്യമുന്നണിയിൽ എൻ.സി.പിയെ എടുക്കില്ലെന്ന് കൺവീനർ പി.പി. തങ്കച്ചൻ പറഞ്ഞുകഴിഞ്ഞു. കോൺഗ്രസിൻെറ വാതിലടഞ്ഞെന്ന് ഉമ്മൻചാണ്ടിയും ഉത്തരവായിട്ടുണ്ട്. ഇനി താമരാക്ഷൻെറ ആർ.എസ്.പിയെപ്പോലെ ഒരു മുന്നണിയിലുമില്ലാതെ നിൽക്കുമോ എൻ.സി.പി? അതോ, ബി.ജെ.പിയുമായി ചേർന്ന് മൂന്നാം ചേരിയുണ്ടാക്കുമോ?

ഒരു മാളത്തിൽനിന്ന് രണ്ടുതവണ കടിയേൽക്കുന്നവൻ സത്യവിശ്വാസിയല്ല എന്ന നബിവചനം എൻ.സി.പി നേതാവ് കെ. മുരളീധരൻ കേട്ടിട്ടുണ്ടോ എന്തോ? പിണറായി സഖാവിനെ വിശ്വസിച്ച് കോൺഗ്രസ് പിളർത്തി ഡി.ഐ.സി- കെ ഉണ്ടാക്കുകയും പിന്നീട് ഡിക്കിനെ എൻ.സി.പിയിൽ ലയിപ്പിക്കുകയും ചെയ്ത ചിന്ന ലീഡർ ഇതാ പെരുവഴിയാധാരം.

കോൺഗ്രസിലെ ഗ്രൂപ്പുവഴക്ക് ഇന്നോ ഇന്നലെയോ ആരംഭിച്ചതല്ല. നാളെയോ മറ്റന്നാളോ അത് അവസാനിക്കുകയുമില്ല. യഥാർഥത്തിൽ കോൺഗ്രസ് ഒരൊറ്റ പാർട്ടിയല്ല. നിരവധി ഗ്രൂപ്പുകളുടെ, വ്യത്യസ്ത താൽപര്യങ്ങളുടെ, സമ്മർദങ്ങളുടെ കൂട്ടായ്മയാണ്.

അഖിലേന്ത്യാതലത്തിൽ ഗ്രൂപ്പുകളിച്ച് ആദ്യം പിളർപ്പുണ്ടാക്കിയവർ ബാലഗംഗാധരതിലകനും ഗോപാലകൃഷ്ണ ഗോഖലെയുമായിരുന്നു. മഹാത്മാഗാന്ധിക്കെതിരെ ഗ്രൂപ്പുണ്ടാക്കിയവർ സി.ആർ. ദാസും മോത്തിലാൽ നെഹ്റുവും. അവരുടെ ഡി.ഐ.സിയുടെ പേര് സ്വരാജ് പാർട്ടി. അഖിലേന്ത്യ കരുണാകരൻെറ റോളിൽ സുഭാഷ് ചന്ദ്രബോസിനെ പുകച്ചു ചാടിച്ചത് മഹാത്മജി. ജവഹർലാൽ നെഹ്റുവിൻെറ ഏകഛത്രാധിപത്യത്തെ വെല്ലുവിളിച്ച് കിസാൻ മസ്ദൂർ പ്രജാപാർട്ടിയുണ്ടാക്കിയത് ആചാര്യ കൃപലാനി. ആചാര്യൻെറ കേരളീയ ശിഷ്യന്മാർ കെ. കേളപ്പനും കെ.എ. ദാമോദരമേനോനും. 1969ലും 1978ലും ദേശീയാടിസ്ഥാനത്തിൽ പാർട്ടി പൊളിച്ചത് ജവഹർലാലിൻെറ വത്സല പുത്രി ഇന്ദിരാ പ്രിയദർശിനി. രണ്ടു തവണയും ജനം ഇന്ദിരക്കൊപ്പംനിന്നതിനാൽ അവശിഷ്ട കോൺഗ്രസ് അപ്രസക്തം.

ഗ്രൂപ്പുവഴക്കിൻെറയും പിളർപ്പിൻെറയും കാര്യത്തിൽ ദേശീയ നേതൃത്വത്തിൻെറ പാത പിന്തുടരുന്നു കേരള പ്രദേശ് കോൺഗ്രസ് പാർട്ടി. കേളപ്പൻെറയും മുഹമ്മദ് അബ്ദുറഹ്മാൻെറയും കാലംമുതൽ മലബാറിൽ ഗ്രൂപ്പുണ്ട്; ഭരണാധികാരമേറ്റ് ആറുമാസത്തിനകം പട്ടം താണുപിള്ളയെ കെട്ടുകെട്ടിച്ച വീരപാരമ്പര്യം തിരുവിതാംകൂറിനും. ടി.എം. വർഗീസ്, എ.ജെ. ജോൺ, കുമ്പളത്തു ശങ്കുപ്പിള്ള എന്നീ തിരുവിതാംകൂർ മല്ലന്മാരെ മലർത്തിയടിച്ച കൊച്ചിൻഗാമ പനമ്പള്ളി ഗോവിന്ദമേനോൻ.

ഐക്യകേരളപ്പിറവിക്കുശേഷം ഗ്രൂപ്പുയുദ്ധത്തിന് കനത്ത സംഭാവന നൽകിയവർ പി.ടി. ചാക്കോ, സി.കെ. ഗോവിന്ദൻ നായർ. രണ്ടാളും അകാലമൃത്യുവടഞ്ഞെങ്കിലും ശിഷ്യന്മാർ വർധിച്ച ഉത്സാഹത്തോടെ പോരാട്ടം തുടർന്നു. മലയോര കർഷകർക്ക് കേരള കോൺഗ്രസ് എന്നൊരു പാർട്ടിയുണ്ടായി. ആ പാർട്ടി വളരുന്തോറും പിളർന്നു; പിളരുന്തോറും വളർന്നു.

പഴയ പി.ടി.ചാക്കോ ഗ്രൂപ്പുകാർ പോയെന്നുകരുതി കോൺഗ്രസിലെ ഗ്രൂപ്പുകളിക്ക് എന്തെങ്കിലും കുറവുസംഭവിച്ചോ? ഒരിക്കലുമില്ല. സി.കെ.ജിയും ചാക്കോയും നിറുത്തിയിടത്തുനിന്ന് കരുണാകരനും ആൻറണിയും ആരംഭിച്ചു. അധികാരദണ്ഡ് കരുണാകരന്, ആദർശകിരീടം ആൻറണിക്ക്. ആദർശത്തിൻെറ അസുഖം മൂർച്ഛിച്ച് കു

റേക്കാലം മാർക്സിസ്റ്റ് പാളയത്തിൽ കഴിഞ്ഞയാളാണ് ആൻറണി. ഇന്ദിരാഗാന്ധിയും കരുണാകരനുമൊക്കെ എത്രഭേദം എന്ന് മനസ്സിലായപ്പോൾ മാതൃസംഘടനയിലേക്ക് മടങ്ങിവന്നു.

ആൻറണി, ഉമ്മൻചാണ്ടി, വയലാർ രവി, വി.എം. സുധീരൻ മുതൽപേരൊക്കെ മടങ്ങിപ്പോയപ്പോഴും മാർക്സിസ്റ്റ് മുന്നണിയിൽ ഉറച്ചുനിന്നവരാണ് കടന്നപ്പള്ളി രാമചന്ദ്രൻ, പി.സി. ചാക്കോ, ടി.പി. പീതാംബരൻ മാസ്റ്റർ, എ.കെ. ശശീന്ദ്രൻ, എ.സി. ഷൺമുഖദാസ്, വി.സി. കബീർ എന്നിങ്ങനെ ഏതാനും ആദർശധീരർ. അവർ അന്ന് ശരത്പവാറിനൊപ്പം കോൺഗ്രസ്-എസ് ആയി നിലനിന്നു. ശരത്പവാർ തന്നെ ഇന്ദിരാ കോൺഗ്രസിലേക്ക് പോയപ്പോഴും കടന്നപ്പള്ളാദികൾ കോൺഗ്രസ്-എസിൽ തുടർന്നു. പി.സി. ചാക്കോ മാത്രം പവാറിനൊപ്പം പോയി.

1987ലും 1996ലും കോൺഗ്രസ്-എസിന് മന്ത്രിമാരുണ്ടായി; നിയമസഭയിൽ മൂന്നു മുതൽ ഏഴുവരെ അംഗങ്ങളും. ലോക്സഭയിലെ ഏറ്റവും കനപ്പെട്ട അംഗവും കോൺഗ്രസ്-എസുകാരൻ: കെ.പി. ഉണ്ണികൃഷ്ണൻ. ഉണ്ണ്യേട്ടൻ പോയതോടെ സി.പി.എം വടകര സീറ്റ് ഏറ്റെടുത്തു. പോകപ്പോകെ കോൺഗ്രസ്-എസ് ക്ഷയിച്ചു. എല്ലും തൊലിയുമായി. അപ്പോഴാണ് വടക്ക് പവാർ-സാംഗ്മ കലാപം. സോണിയഗാന്ധിയുടെ വിദേശജന്മപ്രശ്നമുന്നയിച്ച് കലാപകാരികൾ നാഷനലിസ്റ്റ് കോൺഗ്രസ് പാർട്ടിയുണ്ടാക്കിയപ്പോൾ ഷൺമുഖദാസും കൂട്ടരും എൻ.സി.പിയിൽ ലയിച്ചു ധന്യരായി.

മേഘാലയത്തിൽ ബി.ജെ.പിയോടും മഹാരാഷ്ട്രത്തിൽ കോൺഗ്രസിനോടും ഭരണം പങ്കിടുന്ന എൻ.സി.പിയെ ഇടതുമുന്നണിയിൽനിന്നു പുറത്താക്കണമെന്ന അഭിപ്രായം അന്നേ ഉയർന്നുവന്നെങ്കിലും മാർക്സിസ്റ്റുകാർ ഉദ്ദേശ്യശുദ്ധിയാൽ മാപ്പുനൽകി. എൻ.സി.പിയുടെ വഴിപിഴച്ച പോക്കിൽ മനംനൊന്ത് കടന്നപ്പള്ളി രാമചന്ദ്രൻ കോൺഗ്രസ് -എസ് പുനഃസ്ഥാപിച്ചു. കബീർ മാസ്റ്റർ മാതൃസംഘടനയിലേക്ക് മടങ്ങിപ്പോയി.

2006ലെ പൊതുതെരഞ്ഞെടുപ്പിൽ കേവലം രണ്ടുസീറ്റാണ് എൻ.സി.പിക്ക് മൽസരിക്കാൻ കിട്ടിയത്- ബാലുശ്ശേരിയും പാലായും. പള്ളുരുത്തിയും പേരാവൂരും ഒറ്റപ്പാലവുമടക്കുമുള്ള പരമ്പരാഗത എൻ.സി.പി സീറ്റുകളത്രയും സി.പി.എം ഏറ്റെടുത്തു. ഷൺമുഖദാസ് അങ്കത്തട്ടിൽ ഇറങ്ങിയില്ല. ബാലുശ്ശേരിയിൽ ശശീന്ദ്രൻ ജയിച്ചു; പാലായിൽ മാണി സി.കാപ്പൻ പൊരുതിത്തോറ്റു. ഏകാംഗ കക്ഷികൾക്കൊന്നും മന്ത്രിസ്ഥാനമില്ലെന്ന് എ.കെ.ജി സെൻറർ കൽപിച്ചതുകൊണ്ട് കൂടുതൽ പൊല്ലാപ്പ് ഒഴിവായി. ഉഴവൂർ വിജയനും മാമ്മൻ ഐപ്പും കോർപറേഷൻ ചെയർമാന്മാരായി. കിടച്ചതു കല്യാണം.

ഇടതുമുന്നണിപ്പന്തലിൽ കാടിവെള്ളം ഊതിക്കുടിച്ചുകൊണ്ടിരിക്കുമ്പോഴാണ് എൻ.സി.പിക്കുമുന്നിൽ നിർഭാഗ്യദേവത മുരളീധരൻെറ രൂപത്തിൽ അവതരിക്കുന്നത്. കണ്ണോത്ത് കരുണാകരൻ എന്ന മെലിഞ്ഞ കൊമ്പനെ ശരത്പവാറിൻെറ തൊഴുത്തിൽ കെട്ടണം. അങ്ങനെയെങ്കിലും ഇടതുമുന്നണിയിൽ ഇടംകിട്ടണം. വിജയൻസഖാവിൻെറ കരങ്ങൾക്ക് ശക്തിപകരണം.

കറതീർന്ന കരുണാകരവിരോധമായിരുന്നു പഴയ കോൺഗ്രസ്-എസിൻെറ ആധാരശില. കരുണാകര വിദ്വേഷത്താൽ ആൻറണിയെ തള്ളിപ്പറഞ്ഞവരാണ് ഷൺമുഖദാസും പീതാംബരനും ശശീന്ദ്രനും. കരുണാകരമന്ത്രിസഭയിൽനിന്നു പുറത്താക്കപ്പെട്ടതിനെത്തുടർന്ന് രായ്ക്കുരാമാനം മറുകണ്ടം ചാടിയയാൾ സിറിയക് ജോൺ. രാജീവ്ഗാന്ധി ബോംബുപൊട്ടി മരിച്ചകാലത്ത് ശരത്പവാറിൻെറ പ്രധാനമന്ത്രിപദമോഹം തല്ലിക്കെടുത്തിയവരിൽ മുമ്പൻ കരുണാകരൻ. കണ്ണോത്തെ കാരണവരുടെ കഷ്ടാവസ്ഥ കണ്ട് കരളലിഞ്ഞ എൻ.സി.പിക്കാർ കഴിഞ്ഞതൊക്കെ മറന്ന് ലയനത്തിന് പച്ചക്കൊടികാട്ടുകയായിരുന്നു.

കറുപ്പനയ്യാ മൂപ്പനാരുടെ മഹനീയ മാതൃകയാണ് പാർട്ടി പിളർത്തുമ്പോൾ കരുണാകരന് മുന്നിലുണ്ടായിരുന്നത്. പിണറായി വിജയനുമായി സഖ്യം, ഭരണപങ്കാളിത്തം, ഉമ്മൻകോൺഗ്രസിൻെറ ഉന്മൂലനം. ഒടുവിൽ വിജിഗീഷുവായി മാതൃസംഘടനയിലേക്ക് മടങ്ങിവരവ്. അച്യുതാനന്ദൻെറ കുത്തുവാക്ക് കേട്ടില്ലെന്ന് നടിച്ചതും തിരുവനന്തപുരത്ത് തെരഞ്ഞെടുപ്പു പ്രചാരണം നടത്തിയതും, കത്തിക്കാളുന്ന വെയിലത്ത് മുരളീധരൻ കാസർകോട്ടുനിന്ന് തലസ്ഥാനത്തേക്ക് പദയാത്ര നടത്തിയതുമൊക്കെ അതിനുവേണ്ടിയായിരുന്നു.

പിണറായി സഖാവിൻെറ കേരള മാർച്ചിന് പുഷ്പാർച്ചന നടത്താനും സ്വാഗതഗാനമാലപിക്കാനും മുന്നിൽനിന്നത് ഡി.ഐ.സി പ്രവർത്തകർ (അസൂയാകുക്ഷികളായ സി.പി.ഐക്കാരെ അരയാൽത്തറയിലും കണ്ടില്ല, അമ്പലനടയിലും കണ്ടില്ല). അനുദിനമിങ്ങനെ ശുശ്രൂഷചെയ്കയാൽ പിണറായി-മുരളി അച്ചുതണ്ട് അതിവേഗ വേഗം വളർന്നുവന്നു: കവിഭാഷയിൽ അജപാലബാലനിൽ ഗ്രാമീണകന്യതൻ അനുരാഗകന്ദളമെന്ന പോലെ.

ഈടാർന്നു വായ്ക്കുമനുരാഗനദിക്കു വിഘ്നംകൂടാതൊഴുക്കു രാഷ്ട്രീയത്തിലും സാധ്യമല്ല. ഡി.ഐ.സി-കെയെ ഇടതുമുന്നണിയിലെടുക്കരുതെന്ന് ആദ്യം പ

**തൽക്കാലം മുരളി സമദൂര സിദ്ധാന്തം പയറ്റാനാണ് സാധ്യത. ഭരണ-പ്രതിപക്ഷ കക്ഷികളെ വിമർശിച്ചും ജാഥകൾ നടത്തി പ്രവർത്തകരെ ആവേശഭരിതരാക്കിയും മുന്നേറും. തിരുവനന്തപുരത്തു നിന്ന് കാസർകോട്ടേക്ക് പദയാത്ര നടത്താനുള്ള സാധ്യതയുമുണ്ട്. അങ്ങനെ, വരുന്ന പാർലമെൻറ് തെരഞ്ഞെടുപ്പുവരെ പിടിച്ചുനിന്നാൽ രക്ഷയുണ്ട്.**





റഞ്ഞത് ആർ.എസ്.പി, ഏറ്റുപിടിച്ചത് സി.പി.ഐ. ചന്ദ്രചൂഡൻെറയും ഭാർഗവനാശാൻെറയും പിന്നിൽ അച്ചുമ്മാൻെറ കറുത്തകൈ ദർശിച്ചവർ അനവധി. സി.പി.ഐ, ആർ.എസ്.പി കക്ഷികളെ കരുണാകരൻ കണക്കിനു പരിഹസിച്ചപ്പോൾ, ഡി.ഐ.സിയെ എതിർക്കുന്നവർ ഉമ്മൻചാണ്ടിയെ അധികാരത്തിൽ തിരിച്ചുകൊണ്ടുവരാൻ ആഗ്രഹിക്കുന്നവരാണെന്ന് പിണറായി വിജയൻ കുറ്റപ്പെടുത്തിയപ്പോൾ മുരളിയുടെ മുന്നണിപ്രവേശം ഉറപ്പായെന്ന് ഏവരും കരുതി. പക്ഷേ, തക്കസമയത്ത് ബംഗാൾ സഖാക്കളും വൃന്ദാകാരാട്ടും അച്യുതാനന്ദനെ പിന്തുണച്ചു. ബീഹാറിൽ സി.പി.ഐയെ തഴഞ്ഞ് ലാലുയാദവുമായി കൂട്ടുചേർന്നതിൻെറ ഫലം പോളിറ്റ്ബ്യൂറോയുടെ കണ്ണ് തുറപ്പിച്ചു-കരുണാകരനുമായി യാതൊരിടപാടും പാടില്ല എന്നു തീരുമാനമുണ്ടായി. പോയ കാള കൊമ്പൻ കാള എന്ന് പാലോളി മുഹമ്മദ്കുട്ടിയും പി. ശ്രീരാമകൃഷ്ണനും വിലപിച്ചു.

ത്രിശങ്കുസ്വർഗത്തിലായ മുരളീധരന് സഹായഹസ്തവുമായി ചെന്നത് ജനാബ് പി.കെ. കുഞ്ഞാലിക്കുട്ടി. ബാലകൃഷ്ണപിള്ളയും ഗൗരിയമ്മയും മാണിയുമൊക്കെ കുഞ്ഞാലിയുടെ നീക്കത്തെ സർവാത്മനാ പിന്താങ്ങി. ആൻറണി ഐക്യത്തിൻെറ പ്രവാചകനായി. ഉമ്മൻചാണ്ടി എതിർത്തെങ്കിലും ഫലമുണ്ടായില്ല. തെരഞ്ഞെടുപ്പിനുശേഷം കോൺഗ്രസിൽ ലയിക്കാമെന്ന ഉപാധിയോടെ ഡി.ഐ.സി-യു ഡി.എഫ് ധാരണയുണ്ടായി.

അടിച്ചേൽപിക്കപ്പെട്ട ധാരണ യു.ഡി.എഫിന് ഗുണം ചെയ്തില്ല. ഡി.ഐ.സി-കെ അക്ഷരാർഥത്തിൽ കടപുഴകി. മുരളിയും ശങ്കരനും ശോഭനയുമൊക്കെ തോറ്റ് തട്ടിൻപുറത്തുകയറിപ്പോൾ കുട്ടനാട്ടെ കുവൈറ്റ് ചാണ്ടിമാത്രം തടികഴിച്ചിലാക്കി.

ഐക്യമുന്നണിയുടെ പരാജയത്തിന് പ്രധാനകാരണങ്ങൾ നാലെണ്ണമായിരുന്നു : ഒന്നാമത് ആൻറണി-ഉമ്മൻചാണ്ടിമാരുടെ ഭരണപരാജയം, രണ്ടാമത് അവസാന നിമിഷമുണ്ടാക്കിയ ഡി.ഐ.സി സഖ്യം, മൂന്നാമത് മുസ്ലിം വോട്ടുബാങ്കുതകർച്ച, നാലാമത് വി.എസ് അനുകൂല വികാരം.

അഞ്ചുവർഷം നീണ്ട യു.ഡി.എഫ് ഭരണം സമ്പൂർണ പരാജയമായിരുന്നെന്ന് കോൺഗ്രസിന് അംഗീകരിക്കാനാവില്ല. സംസ്ഥാനത്ത് വി.എസ് തരംഗമുണ്ടായെന്നും അവർ സമ്മതിക്കില്ല. മുസ്ലിംകൾ മാറിച്ചിന്തിച്ചു എന്നു പറഞ്ഞാൽ ലീഗു കോപിക്കും. ആകയാൽ പരാജയത്തിൻെറ പാപഭാരം മൊത്തമായി ഡി.ഐ.സി-കെയുടെ പിടലിക്കുവെച്ചുകെട്ടി. കോൺഗ്രസ്-ഡി.ഐ.സി ലയനം ഇരുപാർട്ടികളും ഏകസ്വരത്തിൽ നിരാകരിച്ചു.

ഒന്നുകൊണ്ടും ഒമ്പതുകൊണ്ടും പഠിക്കില്ല, കെ. മുരളീധരൻ. ഇടതുമുന്നണിയിൽ ചേക്കേറാനുള്ള പൂതി തെരഞ്ഞെടുപ്പിൽ തോറ്റിട്ടും അടങ്ങിയില്ല. എൻ.സി.പി-ഡി.ഐ.സി ലയനം എന്ന ഒറ്റമൂലിയാണ് ഏക പരിഹാരമാർഗം. ശരത്പവാർ, നട്വർസിംഗ് എന്നിവരോടുചേർന്ന് സോണിയാകോൺഗ്രസിന് ബദലുണ്ടാക്കുന്നതിനെക്കുറിച്ച് കാരണവരും മകനും മനപ്പായസമുണ്ടു.

എൻ.സി.പി ലയനമെന്നു കേട്ടതും രണ്ടാംനിരനേതാക്കൾ എതിരായി. ടി.എം. ജേക്കബ് സ്വന്തം പാർട്ടി പുനരുജ്ജീവിപ്പിച്ചു. ശങ്കരനും കിങ്കരന്മാരും മാനംകെട്ട് മാതൃസംഘടനയിലേക്കു മടങ്ങി-തറവാട്ടിൽ വലിയ സ്വാഗതമൊന്നും കിട്ടില്ല എന്നറിഞ്ഞുകൊണ്ടുതന്നെ. കരുണാകരനും മുരളിക്കുമൊപ്പം ഉറച്ചുനിന്നവർ എം.പി. ഗംഗാധരനെയും ടി.വി. ചന്ദ്രമോഹനെയും പോലെ ഏതാനും നേതാക്കൾ, പിന്നെ ലീഡറേ കൺകണ്ട ദൈവം എന്നുകരുതുന്ന പ്രവർത്തകർ.

ഡി.ഐ.സി-എൻ.സി.പി ലയനത്തിനും കരുണാകരാദികളുടെ ഇടതുമുന്നണി പ്രവേശത്തിനും തീരെ അനുകൂലമല്ലാത്ത നിലപാടു സ്വീകരിച്ചു, അച്യുതാനന്ദ-ഭാർഗവ-ചന്ദ്രചൂഡന്മാർ. മുമ്പ് ബാലകൃഷ്ണപിള്ളയും മകനും ജനതാദളിൽ ലയിക്കാനൊരുങ്ങിയപ്പോൾ ഇടങ്കോലിട്ടതും ഇവർ തന്നെ. അതേസമയം, ദേശീയ ജനാധിപത്യ സഖ്യത്തിൽ ബി.ജെ.പിക്കൊപ്പം ഉണ്ടും ഉറങ്ങിയും കഴിഞ്ഞ പി.സി. തോമസ് ഐ.എഫ്.ഡി.പി പിരിച്ചുവിട്ട് ജോസഫ് ഗ്രൂപ്പിൽ ചേർന്നപ്പോൾ ഈ വിപ്ലവകാരികൾക്കാർക്കും ഒരു പരാതിയുമുണ്ടായില്ല. കാരണം, തോമസിന് കത്തോലിക്കാ മെത്രാന്മാരുടെ പിന്തുണയുണ്ട്; ബാലകൃഷ്ണപിള്ളക്കോ

കരുണാകരനോ എൻ.എസ്.എസിൻെറ പിന്തുണയില്ല.

തിരുവമ്പാടിയിൽ എൻ.സി.പിക്കാർ കൊണ്ടുപിടിച്ച് പരിശ്രമിച്ചു. പ്രായാധിക്യം മറന്ന് കരുണാകരൻ തെരഞ്ഞെടുപ്പ് പ്രചാരണത്തിനെത്തി. കടുത്ത പോരാട്ടത്തിനൊടുവിൽ എൽ.ഡി.എഫ് സ്ഥാനാർഥി കഷ്ടിച്ച് ജയിച്ചു. വോട്ടെണ്ണൽ കഴിഞ്ഞതും അച്യുതാനന്ദനും ഭാർഗവനും കരുണാകരനെ തള്ളിപ്പറഞ്ഞു. പിണറായി മാത്രം എൻ.സി.പിയുടെ സഹായത്തിന് കൃതജ്ഞത രേഖപ്പെടുത്തി.

ഇടതുമുന്നണി യോഗത്തിൽ അതേ പിണറായി വിജയൻ എൻ.സി.പിയെ തള്ളിപ്പറഞ്ഞു! കരുണാകര-മുരളീധരന്മാരുടെ കാൽവർക്കത്തുകൊണ്ട് സിറിയക് ജോണും ശശീന്ദ്രനും പീതാംബരനും കൂടി മുന്നണിയിൽനിന്ന് കുടിയിറക്കപ്പെട്ടു.

കെ. മുരളീധരൻ ഇനി എന്തുചെയ്യും? ഐക്യജനാധിപത്യമുന്നണിയിൽ എൻ.സി.പിയെ എടുക്കില്ലെന്ന് കൺവീനർ പി.പി. തങ്കച്ചൻ പറഞ്ഞുകഴിഞ്ഞു. കോൺഗ്രസിൻെറ വാതിലടഞ്ഞെന്ന് ഉമ്മൻചാണ്ടിയും ഉത്തരവായിട്ടുണ്ട്. ഇനി താമരാക്ഷൻെറ ആർ.എസ്.പിയെപ്പോലെ ഒരു മുന്നണിയിലുമില്ലാതെ നിൽക്കുമോ എൻ.സി.പി? അതോ, ബി.ജെ.പിയുമായി ചേർന്ന് മൂന്നാം ചേരിയുണ്ടാക്കുമോ?

തൽക്കാലം മുരളി സമദൂര സിദ്ധാന്തം പയറ്റാനാണ് സാധ്യത. ഭരണ-പ്രതിപക്ഷ കക്ഷികളെ വിമർശിച്ചും ജാഥകൾ നടത്തി പ്രവർത്തകരെ ആവേശഭരിതരാക്കിയും മുന്നേറും. തിരുവനന്തപുരത്തുനിന്ന് കാസർകോട്ടേക്ക് പദയാത്ര നടത്താനുള്ള സാധ്യതയുമുണ്ട്. അങ്ങനെ, വരുന്ന പാർലമെൻറ് തെരഞ്ഞെടുപ്പുവരെ പിടിച്ചുനിന്നാൽ രക്ഷയുണ്ട്.

2009 ഏപ്രിൽ-മേയിൽ ലോക്സഭാ തെരഞ്ഞെടുപ്പ് നടക്കും. ഒരുപക്ഷേ 2008 ഒക്ടോബറിൽ ദൽഹി, രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഢ് അസംബ്ലി തെരഞ്ഞെടുപ്പുകൾക്കൊപ്പം പാർലമെൻറ് തെരഞ്ഞെടുപ്പും നടക്കാനിടയുണ്ട്. പരമാവധി സീറ്റുകൾ ജയിക്കേണ്ടത് കോൺഗ്രസിൻെറ ആവശ്യമാണ്.

തെരഞ്ഞെടുപ്പാകുമ്പോഴേക്കും എൻ.സി.പിക്കുവേണ്ടി മുസ്ലിംലീഗ് സമ്മർദം ചെലുത്തും. മാണി-പിള്ള-ജേക്കബ് ഗ്രൂപ്പ് കേരള കോൺഗ്രസുകളും അതേ പാത പിന്തുടരും. ഒടുവിൽ, എൻ.സി.പിയെക്കൂടി ചേർത്ത് ഐ.ജ. മുന്നണിയുടെ ബഹുജനാടിത്തറ ശക്തിപ്പെടുത്തും. മുരളീധരൻ വയനാട് സീറ്റ് ചോദിക്കും, കോഴിക്കോട് കിട്ടിയാലും തൃപ്തിപ്പെടും.

1978ൽ കേവലം എൻ.ഡി.പിയെക്കൂട്ടി കെ. കരുണാകരനുണ്ടാക്കിയതാണ് ഐക്യജനാധിപത്യമുന്നണി. അവിടേക്ക് തിരിച്ചുചെല്ലാൻ കെ. മുരളീധരന് ആരെയും വകവെക്കേണ്ടതില്ല. ഞാനൊരു ബാലനശക്തനെന്നാകിലും, മാനിയാമെന്നുടെ താതനെയോർക്കനീ.....

●

കവിത

**മ്യൂസ് മേരി**

# ശേഷം

മറുകരയ്ക്കൊരിലത്തോണിയില്ലാത്ത
ആശ്ലേഷത്തിൽ
മുങ്ങിച്ചത്തപ്പോൾ
കീടജന്മത്തിൽ മറുരൂപപ്പെടുകയായിരുന്നു.

മണ്ണിലടക്കം ചെയ്യുമ്പോൾ
കീടങ്ങൾ തിന്നു തീർക്കുമല്ലോ.
കീടങ്ങളിനി
കീടജന്മങ്ങളെയും
തീണ്ടുമോ!

കാട്ടുകടന്നലിൻ കൊല്ലി
വേവുന്ന കരളുമായ്
മൂളക്കം പാറി
പൊറുതികെടുമ്പോൾ
മറുപടിയില്ലാത്ത മൗനം
കാട്ടുകടന്നൽ ചിറകടിയാവുകയായിരുന്നു.

പുഴുവരിക്കുന്ന നോട്ടം
കൈമാറുമ്പോൾ
മറുപിറവിയുടെ
ഷഡ്പദ ജന്മത്തിനിടനാഴികളിൽ
പിടിച്ചുകയറുകയായിരുന്നു.

മൺപാത്രമുടയ്ക്കാൻ കീടങ്ങൾക്കാകുമോ
മണ്ണിലടക്കം ചെയ്യുമീ
മൺപാത്രം തുറക്കുമ്പോൾ
നിൻെറ മുഖത്തേയ്ക്ക്
പഴഞ്ഞൊഴുകാൻ
ഞാൻ നുരഞ്ഞുകൊണ്ടേയിരിക്കും.

